# കേരളീയതയുടെ അർത്ഥവും അനർത്ഥവും

## ഒരു സംസ്കാരത്തിൻെറ സവിശേഷതകളെ ചില 'തനിമ'കളിൽ തളച്ചിടാനാവില്ല

ഡോക്ടർ എം ഗംഗാധരൻ

കേരളം പോലുള്ള ചെറിയ ഭൂവിഭാഗത്തിൻെറ തനിമ - കേരളീയത - ഇന്നത്തെ ആഗോളവൽക്കരണത്തിൻെറ വേഗതകളാൽ തട്ടിത്തകർക്കപ്പെടുകയില്ലേ? അതിനെ ചെറുക്കാനൊരുങ്ങുന്നതെന്നപോലെ ചെറുക്കാനാവാത്തതിൽ വിഷമിക്കുന്നതും നിഷ്ഫലമല്ലേ? ഇത് ഒരു പരിഭ്രമ പ്രശ്നമായി ഇന്ന് ചർച്ച ചെയ്തു തുടങ്ങിയിരിക്കുന്നു.

മുതലാളിത്ത വികസനത്തിൻെറ ഒരു ഘട്ടത്തെയാണ് ഇന്ന് ആഗോളവൽക്കരണത്തിൻേറയും ഉദാരവൽക്കരണത്തിൻേറയും കാലമായി നാം അറിയുന്നത്. 16-ാം നൂറ്റാണ്ടിൻെറ അവസാനമായപ്പോഴേക്കുതന്നെ മുതലാളിത്തം ഒരു യൂറോപ്യൻ ലോക വ്യവസ്ഥയായി വളരുന്നതിൻെറ സൂചനകളുണ്ടായിരുന്നു. 19-ാം നൂറ്റാണ്ടിൽ മുതലാളിത്തത്തിൻെറ മേൽക്കോയ്മ ലോകത്തിൻെറ ഏതാണ്ട് എല്ലാ ഭാഗത്തേക്കും വ്യാപിച്ചു. അതിൻെറ ആധിപത്യ ശക്തിയിലൂന്നിയാണല്ലോ യൂറോപ്യൻ രാജ്യങ്ങളുടെ സാമ്രാജ്യങ്ങൾ നിലനിന്നത്. മുതലാളിത്തത്തെ ചെറുക്കാനും ഒരു ബദൽ സമ്പദ്‌വ്യവസ്ഥ രൂപപ്പെടുത്താനുമുള്ള സോഷ്യലിസ്റ്റ് - കമ്യൂണിസ്റ്റ് ശ്രമങ്ങൾ 19-ാം നൂറ്റാണ്ടിൻെറ ആദ്യപാതിയിൽത്തന്നെ ആരംഭിച്ചുവെങ്കിലും 20-ാം നൂറ്റാണ്ടിൻെറ അവസാനമായപ്പോഴേക്കും അതെല്ലാം പരാജയത്തിൽ കലാശിച്ചിരിക്കുകയാണ്. അതോടെ മുതലാളിത്തത്തിൻെറ അശ്വങ്ങളെ പിടിച്ചുകെട്ടാൻ ആരുമില്ലെന്ന നില വന്നു. ആഗോളവൽക്കരണത്തിൻെറ സമ്മർദ്ദ ശക്തികളായി അവ ലോകം ചുറ്റുന്നു; ഗോളാന്തരയാത്രകൾ പോലും ഈ 'അശ്വമേധ'ത്തിൻെറ കൊടിതോരണങ്ങളായി മാറിയിരിക്കുന്നു.

ഈ സാഹചര്യത്തിലാണ് കേരളത്തനിമയെക്കുറിച്ചുള്ള വേവലാതിയെന്നപോലെ ലോകത്തെങ്ങുമുള്ള സംസ്കാരത്തനിമകളെക്കുറിച്ചുള്ള ആധിയും വർദ്ധിച്ച് വിഷമ ചർച്ചകളും, ചിലപ്പോൾ നഷ്ടവിലാപങ്ങളും നടക്കുന്നത്.

കഴിഞ്ഞ ദശകത്തിൻെറ അവസാനത്തിൽ ഇത്തരമൊരു ചർച്ചയിൽ പങ്കെടുത്തുകൊണ്ട് രജനി കോത്താരി ഇങ്ങനെ എഴുതിയിരുന്നു: "ചരിത്രത്തിലുടനീളം പലതരത്തിലുള്ള ഏകതാവൽക്കരണങ്ങൾ (homogenisation) ഉണ്ടായിരുന്നു. ആചാരങ്ങളിലൂടെ, അധികാരശ്രേണിയിലൂടെ, മതസിദ്ധാന്തങ്ങളിലൂടെ, പുരോഹിതന്മാർ പല സ്ഥലങ്ങളിൽ വസിക്കുന്ന സാധാരണക്കാർക്കു വേണ്ടി വ്യാഖ്യാനിക്കുന്ന അർത്ഥവ്യവസ്ഥയിലൂടെ ഇതിനായുള്ള ശ്രമങ്ങൾ നടന്നിട്ടുണ്ട്. ആധുനികത (modernity) അല്ല ലോകത്തിലെ ആദ്യത്തെ ഏകതാവൽക്കരണയത്നം. അതിനു മുമ്പും പലതുണ്ടായിരുന്നു. വാസ്തവത്തിൽ പഴയ ഇന്ത്യൻ, ഈജിപ്ഷ്യൻ, ഗ്രീക്ക് എന്നീ നാഗരികതകളിലും സാർവലൗകികത പ്രത്യക്ഷപ്പെട്ടിട്ടുണ്ട്." (1989-ൽ ഹോങ്കോങ്ങിലെ 'അറീനാ' പ്രസ് പ്രസിദ്ധപ്പെടുത്തിയ Ethnicity: Identity, Conflict, crisis എന്ന ഗ്രന്ഥത്തിലെ രജനി കോത്താരിയുടെ ലേഖനം, പുറം.16)

ഇവിടെ 'ഏകതാവൽക്കരണം' എന്ന പ്രയോഗം കൊണ്ട് രജനി കോത്താരി ഇന്നത്തെ 'ആഗോളവൽക്കരണ'ത്തിൻെറ ചില സ്വഭാവ പ്രത്യേകതകളെത്തന്നെയാണ് സൂചിപ്പിക്കാൻ ശ്രമിച്ചതെന്നു കരുതാം. ലോകത്തെങ്ങുമുള്ള സംസ്കാരങ്ങൾ പലതരം നാഗരികതാ വികസനങ്ങളാൽ (ഏകതാവൽക്കരണങ്ങളാൽ) ചരിത്രത്തിലുടനീളം ആവേശിക്കപ്പെട്ടിട്ടുണ്ട് എന്ന ഈ തിരിച്ചറിവ് ശ്രദ്ധേയമാണ്. ഈ വിധത്തിൽ പല നാഗരികതകൾ കേരളത്തേയും ബാധിച്ചിട്ടുണ്ട് എന്ന് ചരിത്ര വിദ്യാർത്ഥികൾക്ക് കാണാം. ഇന്ത്യൻ അർദ്ധ ദ്വീപിൻെറ തെക്കേത്തലയ്ക്കൽ സഹ്യനിരകൾക്ക് പടിഞ്ഞാറായുള്ള തീരപ്രദേശം കേരളമെന്ന പേരിൽ വളരെ മുമ്പുതന്നെ അറിയപ്പെട്ടിരുന്നു. ക്രിസ്തുവിനും ഇരുനൂറിലേറെ വർഷങ്ങൾക്കു മുമ്പ് അശോക ചക്രവർത്തി സ്ഥാപിച്ച ഒരു സ്തൂപത്തിൽ 'കേരളപുത്ര'നെക്കുറിച്ച് പരാമർശമുണ്ടല്ലോ. പടിഞ്ഞാറൻ തീരവുമായുള്ള അറബിക്കച്ചവടം മുറുകി നടന്ന കാലത്ത് 'മലബാറാ'യി ഈ പ്രദേശം പല നാട്ടിലും അറിയപ്പെട്ടുവെങ്കിലും ഈ നാട്ടുകാർക്കിടയിൽ രാഷ്ട്രീയമായ വിഭജനങ്ങൾക്കും മുകളിലായി കേരള സങ്കൽപം നിലനിന്നിരുന്നു. ഇത് സൂചിപ്പിക്കുന്നത് രാഷ്ട്രീയമായ സംയോജനത്തിനു മുമ്പ് മാത്രമല്ല, മലയാള ഭാഷ രൂപംകൊള്ളുന്നതിനും എത്രയോ മുമ്പ് കേരളമെന്ന പേരിൽ ഈ നാടറിയപ്പെട്ടു എന്നാണല്ലോ. നരവംശ ശാസ്ത്രം തിരിച്ചറിയുന്ന തരത്തിലുള്ള - ആചാരാനുഷ്ഠാനങ്ങളടക്കമുള്ള ജീവിതരീതിയെ മുഴുവൻ ഉൾക്കൊള്ളുന്ന - ഒരു സാംസ്കാരത്തിൻെറ ദേശമായിരുന്നു ഈ ഭൂപ്രദേശമെന്നുതന്നെയാണ് ചരിത്രം സൂചിപ്പിക്കുന്നത്.

നീണ്ട ചരിത്രത്തിലൂടെ ഊളിയിട്ടിട്ടുള്ള ഇത്തരമൊരു സാംസ്കാര ദേശത്തിൻെറ തനിമകളായി ഇന്നു പലരും എടുത്തുകാണിക്കുന്നത് ഏറെയൊന്നും പഴക്കമില്ലാത്ത ചില ആചാര - ആഘോഷ - പെരുമാറ്റരീതികളെയാണ്. ഇക്കാര്യം ചരിത്രകാരനായ ഡോക്ടർ രാജൻ ഗുരുക്കൾ ഈയിടെ ഊന്നിപ്പറഞ്ഞിരുന്നു. "കേരളത്തനിമയുടെ ലക്ഷണങ്ങളിൽ ഭൂരിഭാഗവും ഒന്നോ



അച്യുതൻ കൂടല്ലൂർ

കുറേ ലക്ഷണങ്ങൾ നിരത്തി ഇത് കേരളീയതയാണെന്നു പ്രഖ്യാപിച്ച് അവയ്ക്കു പിന്നിൽ ചുരുണ്ടുകൂടിയിരിക്കുന്നതുകൊണ്ടു മാത്രം മാറ്റങ്ങളുണ്ടാവാതിരിക്കുന്നില്ല.

രണ്ടോ നൂറ്റാണ്ടിലധികം പഴക്കമി ല്ലാത്തവയാണ്... കാലം വിചിത്ര മായ പല കോലങ്ങൾ നൽകിയി ട്ടുണ്ട്. അവയിൽ ഏതിനെയാണ് തനി കേരളീയമെന്ന് വിളിക്കേ ണ്ടത്?" (മാതൃഭൂമി ആഴ്ചപ്പതിപ്പ്, ആഗസ്റ്റ് 3, 1997). ഇതിനർത്ഥം കേരളീയത എന്നൊക്കെ പറയു ന്നത് വെറും ഭോഷ്കാണെന്നാണോ?

ഒരു പ്രദേശത്തിൻെറ എന്ന പോലെ ഒരു സംസ്കാരത്തി ൻേറയും സവിശേഷതകളെ ഇങ്ങനെ ചില 'തനിമ'കളിൽ തളച്ചിടാനാവില്ല എന്നതാണ് സത്യം. ഒരു വ്യക്തിയുടെ സ്വഭാവ പ്രത്യേകതകളോട് ഇതിനെ ഉപമി ക്കാവുന്നതാണ്. ഒരാൾ ഖാദി വസ്ത്രങ്ങൾ ധരിച്ചു നടക്കുന്നതോ കട്ടിക്കണ്ണട ധരിക്കുന്നതോ മാത്രം അയാളുടെ 'തനിമ'യുടെ യഥാർത്ഥ സൂചനയായി കരുതാനാവില്ല എന്നതുപോലെ തന്നെ നിലനിൽ പിൻെറ പല ഘട്ടങ്ങളിലായി ഒരു സംസ്കാരം സ്വീകരിക്കുന്ന അനു ഷ്ഠാനാഘോഷങ്ങളേയോ ആചാര വിശ്വാസാദികളേയോ അതിൻെറ 'തനിമ'യായി കണ്ടുകൂടാത്തതാണ്. ഏതു സംസ്കാരവും കാലക്രമ ത്തിൽ മാറുകയും മാറ്റപ്പെടുകയും ചെയ്യുന്നു എന്നതിനെയാണ് വാസ്തവത്തിൽ അടിസ്ഥാന യാഥാർത്ഥ്യമായി കാണേണ്ടത്. മലയാള ഭാഷയ്ക്കു മുമ്പും 'കേരളം' ഉണ്ടായിരുന്നു എന്നോർക്കുന്നവർക്ക് പഴമക്കാരുടെ കുടുമയേയോ ഇന്നത്തെ ഓണാഘോഷത്തേയോ കേരളീയത യായി കാണേണ്ടതില്ല എന്ന് ബോധ്യമാവേണ്ടതല്ലേ?



**വൈകാരികമായ ഒരു കേരളീയതാഭ്രമം കൊണ്ടുമാത്രം നമുക്ക് ആഗോളവൽക്കരണത്തിൻെറ ചൂഷണത്തെ ചെറുക്കാനാവില്ല**

ഇന്നത്തെ കേരളം കുറച്ചു ദശകങ്ങൾക്കുള്ളിൽ ഇന്നുള്ളവർക്ക് തിരിച്ചറി യാനാവാത്തവിധം മാറി മറിയുമെന്നതിൽ വിഷമിക്കേണ്ടതില്ല എന്ന നിലപാ ടാണോ നാം സ്വീകരിക്കേണ്ടത്? ആവണമെന്നില്ല. പക്ഷേ, കുറേ ലക്ഷണങ്ങൾ നിരത്തി ഇത് കേരളീയതയാണെന്ന് പ്രഖ്യാപിച്ച് അവയ്ക്കു പിന്നിൽ ചുരു ണ്ടുകൂടിയതുകൊണ്ടു മാത്രം മാറ്റങ്ങളുണ്ടാവാതിരിക്കില്ല എന്ന യാഥാർത്ഥ്യ ബോധം ആവശ്യമാണ്. അതോടൊപ്പം തന്നെ വിനാശകരമായ ആധിപത്യ ശ്രമങ്ങളെ തിരിച്ചറിയാനും ചെറുക്കാനും ആവശ്യമായ വീര്യമുണർത്താൻ നമുക്കു കഴിയേണ്ടതുമാണ്.

ചെറിയ കേരളത്തിന് ആഗോളതലത്തിലുള്ള സമ്മർദ്ദങ്ങളെ ചെറു ക്കാനാവുമോ എന്ന ചോദ്യം ഇവിടെ പ്രസക്തമാണ്. ഇതു സംബന്ധിച്ച് സ്വീകരിക്കേണ്ട കാഴ്ചപ്പാട് വ്യക്തമാവാൻ വലിയ നാഗരികതകളും ചെറിയ സംസ്കാരങ്ങളുമായി ചരിത്രത്തിലുടനീളം നിലനിന്നിട്ടുള്ള ബന്ധങ്ങളുടെ സ്വഭാവം പരിശോധിക്കുന്നത് നന്നാവും. വമ്പൻ കുന്തങ്ങളും കുഴലുകളുമായി പടയോട്ടം തന്നെ നടത്തിയിട്ടുള്ള നാഗ രികതകൾ ചെറു സംസ്കാരങ്ങളെയെല്ലാം നശിപ്പിക്കുകയല്ല, ഉപജീവിക്കുക യാണ് പലപ്പോഴും ചെയ്തിട്ടുള്ളത്. വാസ്തവത്തിൽ ജീവിതവുമായി അടി ത്തറബന്ധം പുലർത്തുന്ന സംസ്കാരങ്ങളിൽ നിന്നാണ് നിലനിൽപിനാവ ശ്യമായ വീര്യം നാഗരികതകൾ വലിച്ചെടുക്കുന്നത്. ഈ വീര്യം ചുരത്താൻ കഴിയാത്ത അവസ്ഥയിൽ സംസ്കാരങ്ങൾ ശോഷിക്കുന്നു, അത് വലിച്ചെടു ക്കാൻ കഴിയാതാവുമ്പോൾ നാഗരികതകൾ ക്ഷീണിക്കുകയും ചെയ്യുന്നു. സംസ്കാരങ്ങളുമായി ബന്ധമില്ലാതെ ഒരു നാകഗരികതയ്ക്കും നിലനിൽപു ണ്ടാവില്ല. അതുകൊണ്ടുതന്നെ സംസ്കാരങ്ങളെ നശിപ്പിച്ചുകൊണ്ട് ഒരു നാഗ രികതയും വളരുകയുമില്ല. സംസ്കാരങ്ങളുമായി ജീവസ്സുള്ള ബന്ധം പല കാരണങ്ങളാലും അറ്റുപോയപ്പോഴാണ് ഇന്ത്യയിലെ ആര്യാവർത്ത നാഗരിക തയെന്നപോലെ റോമൻ, ഈജിപ്ഷ്യൻ, പേഴ്സ്യൻ തുടങ്ങിയ നാഗരികത കളും ക്ഷീണിച്ചൊതുങ്ങിയത്.

ഇവിടെ, ആഗോളവൽക്കരണം ഒരു നാഗരികതയെ പ്രതിനിധീകരിക്കു ന്നുണ്ടോ എന്ന ചോദ്യമുണ്ടാവാം. ഉണ്ട് എന്നുതന്നെ പറയാവുന്നതാണ്: മുത ലാളിത്തം രൂപം നൽകിയ ആധുനിക പാശ്ചാത്യ നാഗരികത അതിനു പിന്നി ലുണ്ട്. ഇന്നിപ്പോൾ ആഗോളമാനങ്ങളുള്ളതുകൊണ്ട് മുമ്പ് ഒരു നാഗരികത യ്ക്കും ഉണ്ടായിട്ടില്ലാത്ത തരത്തിലുള്ള ഭീമാകാരം അതിനുണ്ട്. പക്ഷേ അതിൻേറയും കാല് ലോകത്തെങ്ങുമുള്ള സംസ്കാരങ്ങളുടേതാണ്. ഭൂമിയു മായുള്ള ഈ ബന്ധം ഇല്ലാതാവുന്നതോടെ ഏതു നാഗരികതയും വെറും ഘനപദാർത്ഥമായി ദ്രവിച്ചു തുടങ്ങും.

ചൂഷണ സ്വഭാവമില്ലാത്ത നാഗരികത ഇന്നുവരെ ഉണ്ടായിട്ടില്ല എന്നുകൂടി ഓർക്കുന്നത് നന്ന്. സംസ്കാരങ്ങളിൽ നിന്ന് നാഗരികതകൾ സ്വീകരിക്കുന്നത് സംസ്കാരങ്ങൾക്ക് (സംസ്കാര ദേശങ്ങൾക്കും) അങ്ങോട്ട് നൽകുന്നതിലും അധികമാവുന്നതാണ് പതിവ്. ഇതുമൂലം സംസ്കാരങ്ങൾ പൂർണമായും നശി ക്കാനിട വന്നിട്ടുള്ള സന്ദർഭങ്ങൾ തന്നെ ഉണ്ടായിട്ടുണ്ട്. 'പുതിയ വൻകര'യിലെ അമേരിന്ത്യക്കാർ (മായൻ ടോൽടെക്, ആസ്റ്റെക്, ഇൻകാ വർഗക്കാർ) യൂറോ പ്യന്മാരാൽ നശിപ്പിക്കപ്പെട്ടിട്ടുണ്ട്. ചില ആഫ്രിക്കൻ സംസ്കാരങ്ങളും ഈ വിധം നശിച്ചു. നാഗരികതയുടെ മുന്നേറ്റങ്ങൾ സംസ്കാരങ്ങളെ നശിപ്പിക്കു ന്നതാണ് പതിവ് എന്നു പറഞ്ഞുകൂടാ. അങ്ങനെ നശിപ്പിക്കാതിരുന്നത് നാഗരി കതകളുടെ തുടർന്നുള്ള സജീവതയ്ക്ക് സംസ്കാരങ്ങളുടെ നിലനിൽപ് ആവശ്യമാണ് എന്നതുകൊണ്ടുതന്നെയാണ്. ആഗോളവൽക്കരണത്തിന് മുമ്പൊരു നാഗരികതയ്ക്കുമില്ലാതിരുന്ന ചൂഷണ ശേഷിയുണ്ട്. അതിനെ പരമാവധി ചെറുക്കാനുള്ള ജാഗ്രതയും ശേഷിയും നമുക്കുണ്ടാവുകതന്നെ വേണം. പക്ഷേ വൈകാരികമായ ഒരു കേരളീയതാഭ്രമം കൊണ്ടു മാത്രം വേണ്ടതുപോലുള്ള ജാഗ്രതയോ സഫലമാകുന്നതരം പ്രതിരോധ ശേഷിയോ നിലനിർത്താൻ നമുക്കാവില്ല.

ആഗോളവൽക്കരണത്തിൻെറ ചൂഷണം നടക്കുന്നത് പ്രധാനമായും സാമ്പ ത്തികരംഗത്താണ്. ഇതോർക്കുമ്പോൾ കുരുമുളക് തൊട്ട് റബ്ബർ വരെയുള്ള നമ്മുടെ വിഭവങ്ങളെല്ലാം വെറും അസംസ്കൃത വസ്തുക്കളായിത്തന്നെ വിൽപന നടത്തേണ്ടി വരുന്ന നമ്മുടെ ഇന്നത്തെ നില ദയനീയമാണെന്നു കാണാം. ഇടതുപക്ഷം എന്നു ഞെളിയുന്നതും അധികാരം കൈയാളുന്നതു മായ രാഷ്ട്രീയകക്ഷികളുണ്ടായിട്ടും ഈ നിലയിൽ മാറ്റം വരാത്തതിന് ആഗോളവൽക്കരണത്തെ കുറ്റപ്പെടുത്തുന്നത് ശുദ്ധമായ കൊള്ളരുതായ്മയാ യിത്തന്നെ തിരിച്ചറിയേണ്ടതുണ്ട്. കാർഷിക വിഭവങ്ങൾ മാത്രമല്ല, ശിക്ഷിത മായ മനുഷ്യവിഭവങ്ങളും പൂർണമായി വിദേശത്ത് ചൂഷണം ചെയ്യപ്പെടുന്ന അവസ്ഥയും കടന്ന് തികച്ചും അസംസ്കൃതമായി കരുതാവുന്ന സ്ത്രീ ശരീരം തുടങ്ങിയവയെപ്പോലും വിനിമയച്ചരക്കാക്കുന്ന ഘട്ടത്തിലാണ് കേരളം ഇന്ന് എത്തിയിട്ടുള്ളത്. ഇപ്പോഴെങ്കിലും കക്ഷിരാഷ്ട്രീയത്തിൻെറ ചൂതാട്ടത്തിൽ നിന്ന് പിൻവാങ്ങി സാമ്പത്തികമായ മുന്നേറ്റത്തിൻെറ ചുവടുകൾ വയ്ക്കാൻ ഒരുമയോടെ നാം ഒരുങ്ങിയില്ലെങ്കിൽ 'കേരളീയത'യെ ചൊല്ലിയുള്ള ചിലരുടെ ദീർഘനിശ്വാസങ്ങൾ കേരളീയരിൽ പലരുടേയും അവസാനശ്വാസത്തിലാ വും വിലയിക്കുന്നത്! ■

# ചരിത്രത്തിൻെറ ഭ്രമകൽപനകൾ

കെ പി അപ്പൻ

ആഗോളവൽക്കരണത്തിൻെറ പ്രശ്നങ്ങൾ ശക്തിയേറിയ ഭീതി സൃഷ്ടിച്ചുതുടങ്ങിയിട്ടുണ്ട്. എല്ലാറ്റിനേയും അത് ശകലിതമാക്കുമെന്ന് നാം കരുതുന്നു. എല്ലാവരുടേയും ശവസംസ്കാര കർമ്മം ഒരുപോലെ നടത്തുന്ന ആറ്റംബോംബിൻെറ ക്രൂരമായ സമഭാവനയായിരിക്കും അത് പ്രകടിപ്പിക്കാൻ പോകുന്നതെന്ന് നാം വിചാരിക്കുന്നു. ഇതാണ് ഇപ്പോഴത്തെ സാംസ്കാരിക ഞെടുക്കം. ഇത്തരം കാര്യങ്ങൾ വിശകലനം ചെയ്യുമ്പോൾ ചിന്തയെ ഒരു യന്ത്രത്തിൻെറ നിലയിലേക്ക് നാം തരംതാഴ്ത്തരുത്. പെട്ടെന്ന് പരിഹരിക്കാൻ കഴിയുന്ന ഒരു ചരിത്ര കടങ്കഥയല്ലിത്. ചരിത്രം ഒരു പ്രത്യേക ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ട് ഋജുരേഖപോലെ സഞ്ചരിക്കുന്നില്ല. ചരിത്രത്തിൻെറ യഥാർത്ഥ നയാവിഷ്കരണം സാമൂഹ്യശാസ്ത്രജ്ഞന്മാർ വിചാരിക്കുന്നതുപോലെയല്ല നടക്കുന്നത്. അതിനാൽ സാമൂഹ്യശാസ്ത്രജ്ഞനെ പോലെയല്ല, തത്വചിന്തകനെ പോലെയാണ് ആഗോളവൽക്കരണത്തിൻെറ വരാൻ പോകുന്ന ചരിത്രപദ്ധതികളെ സമീപിക്കേണ്ടത്.


അച്യുതൻ കൂടല്ലൂർ

തീവ്രമായ ആഗോളവൽക്കരണം സംഭവിച്ചുകൊണ്ടിരിക്കുകയാണ്. ഇതിൻെറ തുടർച്ചയായി സാംസ്കാരികമായ വൈവിധ്യങ്ങൾ മരിച്ചുവീഴുകയും ആപൽക്കരമായ ഏകീഭാവം ഉണ്ടാകുകയും ചെയ്യുന്നു. അതിവേഗം വലുതായിക്കൊണ്ടിരിക്കുന്ന ഉപഭോക്താക്കളുടെ സമൂഹം ഇതിനെ സഹായിക്കുകയും ചെയ്യുന്നു. ആഗോളവൽക്കരണത്തിൻെറ ഭാഗമായി ശാസ്ത്രം വരുന്നു. പുതിയ ഭാഷാശാസ്ത്രം വരുന്നു. തത്വചിന്ത വരുന്നു. പുതിയ വാണിജ്യക്കരാറുകൾ വരുന്നു. കണ്ടുപിടിത്തങ്ങളുടെ സമൃദ്ധയുഗം കൊണ്ടുവരുന്ന ഈ സഹായങ്ങൾ മറുവശത്തുകൂടി രാഷ്ട്രീയവും ബുദ്ധിപരവുമായ ആധിപത്യം സൃഷ്ടിക്കുന്നു. അത് വാണിജ്യപരമായ ഭീകരസർവാധിപത്യത്തിൻെറ രാഷ്ട്രീയമാണ്. ഇതിനിടയിൽ പെട്ട് നമ്മുടെ വംശീയത്തനിമ നഷ്ടപ്പെടുമോ? ദേശീയത്തനിമ ഇല്ലാതാകുമോ? ഇതാണ് ആഗോളവൽക്കരണം സാംസ്കാരിക രംഗത്തുണ്ടാക്കുന്ന ഭീതികൾ. അതിനാൽ ആഗോളവൽക്കരണത്തിനെതിരെ സൈദ്ധാന്തികമായ ആക്രമണങ്ങൾക്ക് നാം തയാറെടുക്കുന്നു. അത് നല്ലതു തന്നെ.

എന്നാൽ ഇതോടൊപ്പം ഈ പ്രശ്നത്തിലേക്ക് ഒരുപാട് കാൽപനികതയെ നാം ആവാഹിച്ചെടുക്കുന്നു. എല്ലാ സംസ്കാരവും ഇന്ന് ഒരു ശകലിതാവസ്ഥയെ നേരിട്ടുകൊണ്ടിരിക്കുകയാണ്. ഒരു നാട് അഭിമാനത്തോടെ അവകാശപ്പെടുന്ന സംസ്കാരത്തിൻെറ ഏകശിലാ സ്വഭാവത്തിന് തകർച്ച സംഭവിച്ചിട്ടുണ്ട്. അത് ശിഥിലമായിക്കൊണ്ടിരിക്കുന്ന ഏകശിലയാണ്. ശിഥിലമായിക്കൊണ്ടിരിക്കുന്ന ഈ സംസ്കാരത്തിൻെറ സ്വഭാവത്തെ പക്വമായ ചരിത്രനിലപാടിൽ നിന്നുകൊണ്ടു വേണം നാം നോക്കിക്കാണേണ്ടത്. രൂക്ഷമായ സാഹചര്യങ്ങൾ തമ്മിലുള്ള ഏറ്റുമുട്ടലിൽ അവസാന വാക്ക് പറയുന്നത് പ്രത്യയശാസ്ത്രമല്ല, ജീവിതമാണ്. അതിനാൽ ആഗോളവൽക്കരണത്തിൻെറ പ്രശ്നങ്ങളെ സ്വതന്ത്ര വികാസത്തിനുള്ള മനുഷ്യൻെറ അവകാശവുമായി ബന്ധപ്പെടുത്തി വേണം വിശകലനം ചെയ്യേണ്ടത്. വിശ്വസാഹിത്യത്തെക്കുറിച്ചുള്ള മാർക്സിൻെറ സങ്കൽപം ഈ സന്ദർഭത്തിൽ ഒരു വലിയ യാഥാർത്ഥ്യമായി നമ്മുടെ മുമ്പിൽ നിൽക്കുന്നു. ലോകകമ്പോളത്തെ ഫലപ്രദമായി ഉപയോഗിക്കുന്നതിലൂടെ ബൂർഷ്വാസി എല്ലാ രാജ്യങ്ങളിലേയും ഉൽപാദനത്തിനും ഉപഭോഗത്തിനും ഒരു സാർവലൗകിക സ്വഭാവം നൽകി. അതിനാൽ പണ്ടത്തെ ഒറ്റപ്പെട്ടുനിൽക്കുന്ന അവസ്ഥയുടേയും സ്വയംപര്യാപ്തതയുടേയും സ്ഥാനത്ത് എല്ലാ ദിശകളിൽ നിന്നുമുള്ള സമ്പർക്കം കടന്നുവരികയാണ്. ബുദ്ധിപരമായ ഉൽപന്നങ്ങളുടെ കാര്യത്തിലും ഇത് ശരിയാകാം എന്ന് മാർക്സ് പറയുന്നുണ്ട്. ഈ വിധം രാഷ്ട്രങ്ങളുടെ ബുദ്ധിപരമായ സംഭാവനകളും പൊതുധാരയിലേക്ക് വരുന്നു. ദേശീയമായ ഏകപക്ഷീയതയും സങ്കുചിതമനോഭാവവും കൂടുതൽ കൂടുതൽ അസാധ്യമായിത്തീരുന്നു. ദേശീയവും പ്രാദേശികവുമായ എണ്ണമറ്റ സാഹിത്യങ്ങളിൽ നിന്ന് ഒരു വിശ്വസാഹിത്യം ഉയർന്നുവരികയും ചെയ്യുന്നു. ഇതുപോലെ സ്വതന്ത്ര വികാസത്തിനുള്ള മനുഷ്യൻെറ അവകാശം ആഗോളവൽക്കരണത്തിൻെറ ധാരകളിൽ നിന്ന് നവീനവും സ്വതന്ത്രവുമായ ഒരു സംസ്കാരം രൂപപ്പെടുത്തിയെടുത്തേക്കാം. ഇപ്പോഴത്തെ കാൽപനികമായ ഭീതികൾക്കപ്പുറം ചരിത്രത്തിൻെറ അമൂല്യമായ അഗാധതയിൽ ഇങ്ങനെയും ചില യാഥാർത്ഥ്യങ്ങൾ ഒളിഞ്ഞുകിടപ്പുണ്ട്.

എല്ലാം പ്രാദേശികത്വത്തിൻെറ നിയന്ത്രണത്തിലായിരിക്കണം എന്ന സങ്കുചിതത്വം മാറുകയാണ്. അതോടൊപ്പം നമ്മുടെ തനിമയുടെ പ്രാധാന്യം കുറഞ്ഞുപോകാതിരിക്കാനും നമ്മുടെ സംസ്കാരത്തിൻെറ വ്യക്തിത്വം നഷ്ടപ്പെടാതിരിക്കാനും ശ്രദ്ധിക്കേണ്ടതുണ്ട്. കമ്പ്യൂട്ടറിൻേറയും ബഹിരാകാശ നൗകയുടേയും ഭാവിയിൽ വിശ്വസിക്കുകയും നമ്മുടെ സംസ്കാരത്തിൻെറ കരുത്തിൽ വിശ്വസിക്കാതിരിക്കുകയും ചെയ്യുമ്പോഴാണ് ആഗോളവൽക്കരണം ഒരു ഭൂതമായി നമ്മുടെ മുമ്പിൽ അവതരിക്കുന്നത്. സാമൂഹ്യമാനസികാപഗ്രഥനത്തിൻെറ മൂല്യങ്ങൾ ഇക്കാര്യത്തിൽ ഒരുപാട് ധൈര്യം നമുക്ക് നൽകുന്നുണ്ട്. സംസ്കാരത്തിൻെറ തനിമ നഷ്ടപ്പെടാൻ തുടങ്ങുമ്പോൾ ആ തനിമ തന്നെ സമർത്ഥമായൊരു ബദൽവ്യവസ്ഥ സൃഷ്ടിക്കുന്നു. തിന്മയെ ചെറുക്കാൻ കാലത്തിൻെറ ചൈതന്യം വിപ്ലവ പ്രത്യയശാസ്ത്രം കണ്ടെത്തുന്നതുപോലെയാണത്. അത് ചെറുത്തുനിൽപിൻെറ ഒരു വീര്യം സംസ്കാരത്തിൻെറ രംഗങ്ങളിൽ പ്രതിഫലിപ്പിക്കുന്നു. അതേസമയം ആഗോളവൽക്കരണത്തിൻെറ ധാരകളിൽ നിന്ന് ചിലതു സ്വീകരിക്കുകയും ചെയ്യുന്നു. ഇത് ഏകകാലികവും വൈരുദ്ധ്യാത്മകവുമായ പ്രവർത്തനമാണ്. മനുഷ്യനും ആഗോളവൽക്കരണവും തമ്മിലുള്ള സംഘർഷത്തിൻെറ യഥാർത്ഥ പരിഹാരം മൽസരരൂപത്തിലുള്ള ഒരു സഹവർത്തിത്വത്തിലൂടെ നമ്മുടെ സംസ്കാരം തന്നെ കണ്ടെത്തും. കാരണം ഈ ശകലിതാവസ്ഥയുടെ സമ്മർദ്ദത്തിലും പൂർണമായ രൂപപരിണാമത്തിന് വിസമ്മതിക്കുന്ന സംസ്കാരമാണ് നമ്മുടേത്. എന്തുകൊണ്ടെന്നാൽ വിരുദ്ധ സാംസ്കാരിക ശക്തികളെ ഫലപ്രദമായി ഉപയോഗിക്കുന്ന മാനസിക ഘടനയാണ് നമ്മുടേത്. നമ്മെ അടിച്ചമർത്തിയവരുടെ ഭാഷയാണ് ഇംഗ്ലീഷ്. ഈ ഭാഷയെത്തന്നെയാണ് മറ്റൊരു വഴിക്ക് നമ്മുടെ സ്വത്വവികാസത്തിനു വേണ്ടി നാം ഉപയോഗിച്ചത്. ആഗോളവൽക്കരണത്തിൻെറ സമ്മർദ്ദങ്ങൾക്ക് നമ്മുടെ ഭാഷയുടെ തനിമയെ തകർക്കാനോ അതിനെ മനുഷ്യത്വരഹിതമാക്കാനോ സാധ്യമല്ല. ഭാഷ ഹൈഡഗ്ഗർ പറഞ്ഞതുപോലെ അസ്തിത്വത്തിൻെറ ഗൃഹം തന്നെയാണ്. ബോധത്തെ ശ്ലഥമാക്കുന്ന ചിത്തഭ്രമത്തിനോ കഠിനമായ സ്മൃതിനാശത്തിനോ (Amnesia) പോലും ഭാഷയെ വ്യക്തിയിൽ നിന്നു തുടച്ചുമാറ്റാൻ പറ്റുകയില്ല. ഇതിനെല്ലാം കഴിയാത്ത കെടുതികൾ ഭാഷയിൽ സൃഷ്ടിക്കാൻ ആഗോളവൽക്കരണത്തിൻെറ ബാഹ്യപ്രേരണകൾക്ക് സാധിക്കുമെന്ന് കരുതാൻ വയ്യാ. ഇതൊന്നും നമ്മുടെ വികാരങ്ങളെ മാറ്റിമറിക്കുകയില്ല. ഇംഗ്ലീഷ് നമ്മുടെ ധൈഷണിക രൂപവൽക്കരണത്തിൻെറ ഭാഷയാണ്. എന്നാൽ വൈകാരിക രൂപവൽക്കരണത്തിൻെറ ഭാഷയല്ല എന്ന് രാജാ റാവു പറഞ്ഞതാണ് ശരി. എല്ലാ ഭാഷയുടേയും കാര്യത്തിൽ ഇതാണ് യാഥാർത്ഥ്യം. അതേസമയം പുറമേ നിന്നു വരുന്ന സമ്മർദ്ദ ഭാഷകളിൽ നിന്ന മത്സരരൂപത്തിലുള്ള സഹവർത്തിത്വത്തിലൂടെ ചില ആവിഷ്കരണരൂപങ്ങൾ നേടിയെടുത്ത് നമ്മുടെ ഭാഷ വളരുകയും ചെയ്യും. ചുരുക്കത്തിൽ നമ്മുടെ ഭാഷയ്ക്കും സംസ്കാരത്തിനും ചൂഷണബന്ധങ്ങളുടെ രാഷ്ട്രീയത്തെ നേരിടാനുള്ള കരുത്തുണ്ടെന്ന് ഞാൻ കരുതുന്നു. അതുകൊണ്ട് ആഗോളവൽക്കരണം നമ്മുടെ സംസ്കാരത്തിന് ഒരു ദുഃസ്വപ്നമായിരിക്കുകയില്ല. അതിനെച്ചൊല്ലിയുള്ള ഭീതി ചരിത്രത്തിൻെറ ഭ്രമകൽപന മാത്രമാണ്.

(?)



There's paranoia abt glob^n. But on language, culture

# വളരുന്ന ചക്രവാളങ്ങൾ

## കലയുടെ കയറ്റുമതിയും ഇറക്കുമതിയും തുല്യപങ്കാളികൾ തമ്മിലുള്ള 'അന്യോന്യ'മാണ്

കാവാലം നാരായണപ്പണിക്കർ

നാനാത്വത്തിൽ ഏകത്വം എന്ന തത്വം നമ്മുടെ മഹത്തായ ദേശീയതയുടെ ലക്ഷ്യമോ സമവാക്യമോ ആണെന്നും ആയിരിക്കണമെന്നും സമഗ്രഭാരതവൽക്കരണത്തിൻെറ പേരിൽ നാം വിശ്വസിക്കുമ്പോൾ തന്നെ, ഏകത്വത്തിൽ നാനാത്വം എന്നതും കൂട്ടായ്മയുടെ അവഗണിക്കാനാവാത്ത യാഥാർത്ഥ്യമാണെന്ന് അറിഞ്ഞിരിക്കേണ്ടതുണ്ട്. ഒരു കൂട്ടുകെട്ടു വ്യവസ്ഥയിലെ ഏകകങ്ങൾ അവയുടെ സ്വായത്തമായ തന്മയെ ബലികഴിച്ചുകൊണ്ട് സമഷ്ടിയുമായി താദാത്മ്യത്തിനു ശ്രമിച്ചാൽ, വന്നുചേരാവുന്ന പടലപ്പിണക്കങ്ങൾ സമഗ്രതയുടെ താളവ്യവസ്ഥയെ ത്തന്നെ താറുമാറാക്കും. നേരെ മറിച്ച് സ്വത്വം നിലനിർത്തിക്കൊണ്ടുള്ള സഹവർത്തിത്വത്തിലോ സമ്മേളനത്തിലോ കൂട്ടശ്രുതിയും താളസമാനതയും കണ്ടെത്താനായെങ്കിലേ സഖ്യവ്യവസ്ഥ അർത്ഥപ്രബലമാകൂ.

കോളനി വാഴ്ചയുടെ പുതിയ പതിപ്പായ ആഗോളവൽക്കരണത്തെപ്പറ്റിയുള്ള പാശ്ചാത്യ സമീപനം വലിയ രാജ്യങ്ങളുടേയും ചെറിയ രാജ്യങ്ങളുടേയും തരംതിരിവിൽ ഊന്നിനിൽക്കുമ്പോൾ, പണത്തിൻേറയും നശീകരണോപകരണങ്ങൾ കൈയാളുന്ന ഭൗതികശക്തിയുടേയും ഉപഭോഗ സമ്പദ്വ്യവസ്ഥയുടേയും ചൂഷണത്തിൻേറയും ആധിപത്യത്തിൻേറയും ഭീഷണമായ മുഖമാണു നാം കാണുന്നത്. നമ്മുടേതുപോലെ വികസ്വരം എന്ന വകുപ്പിൽ ഒതുങ്ങിനിൽക്കുന്ന ഒരു രാജ്യത്തിൻെറ ആഗോളവൽക്കരണ വിശ്വാസം ഓരോ രാജ്യത്തിൻേറയും അന്തസ്സത്ത വികസിപ്പിക്കണം എന്നു നിർദ്ദേശിക്കുന്ന പ്രത്യയശാസ്ത്രത്തിൽ അധിഷ്ഠിതമാകേണ്ടതാണ്. "ലോകാഃ സമസ്താഃ സുഖിനോ ഭവന്തുഃ" എന്നും "സഹനാവവതുഃ സഹനൗ ഭുനക്തുഃ സഹവീര്യ കരവാവഹേ" എന്നും "വസുധൈവ കുടുംബകം" എന്നും മറ്റുമുള്ള സമഷ്ടി സിദ്ധാന്തത്തെ മാർഗദർശകമാക്കിയ നമ്മുടെ ഏകലോകധർമ്മത്തിന് ആധുനിക വ്യാഖ്യാനം നൽകിയത് വിവേകാനന്ദനും അരവിന്ദനും ഗാന്ധിജിയുമാണ്. ഗാന്ധിജി ഈ ദർശനത്തിൻെറ സാക്ഷാൽക്കാരത്തിൽ വിട്ടുവീഴ്ച ചെയ്യാനും അങ്ങോട്ടടിച്ചേൽപിക്കാതെ പുറമേ നിന്നും ആശയങ്ങൾ സ്വാംശീകരിച്ച് പരീക്ഷണം നടത്താനും തയാറായപ്പോൾ വിവേകാനന്ദനും മറ്റും ഉപനിഷൽദർശനങ്ങളിലെ സാർവലൗകികതയിലൂടെ ലോകജനതയുടെ ആത്മീയമായ ഉയിർത്തെഴുന്നേൽപും പ്രപഞ്ചത്തിൻെറ ഉന്നമനവും ലക്ഷ്യമാക്കി.

ജർമ്മനിയും ബ്രിട്ടനും ഫ്രാൻസും മറ്റും ഈ നൂറ്റാണ്ടിൻെറ മൂന്നാം പാദത്തോടെ തകർന്ന സാഹചര്യത്തിൽ, അമേരിക്കൻ സാമ്രാജ്യത്വം ലോകനേതൃത്വത്തിൻെറ കൊടി ഉയർത്തി. സോവിയറ്റ് യൂണിയൻെറ തകർച്ചയും കൂടിയായപ്പോൾ, ലോകത്തിൻെറ ഭൗതികശക്തിവ്യൂഹത്തിൻെറ സമനില തന്നെ നഷ്ടപ്പെട്ടു. ലോകസമാധാനത്തിൻെറ കാവൽഭടന്മാർ തങ്ങളാണെന്ന അവകാശവാദം അടിച്ചേൽപിക്കുന്ന അമേരിക്കൻ സാമ്രാജ്യചിന്തയുടെ ഏകാധിപത്യത്തിനെതിരെ സ്വന്തം രാജ്യത്തിൻെറ അഭിമാനം ഉയർത്തിപ്പിടിക്കുന്ന സദ്ദാം ഹുസൈൻ ചെറുത്തുനിൽക്കലിൻെറ പ്രതീകമായി എന്നത് അഭികാമ്യമായ പ്രവണതയാണെങ്കിലും അത് ഒരു താത്വികതലത്തിലെത്താതെ സാഹസികത്വത്തിൻെറ ഒറ്റപ്പെടലായി നിൽക്കുന്നു. ഹോചീമിന്നിൻെറ സ്വതന്ത്ര വിയറ്റ്നാം അറാഫത്തിൻെറ പാലസ്തീൻ വിമോചന സന്നാഹം എന്നിവ ഈ പ്രവണതയുടെ കുറേക്കൂടി മാനുഷികവും ഗുണപരവുമായ വശത്തെ പ്രതിനിധാനം ചെയ്യുന്നു.

പുത്തൻ സാമ്രാജ്യത്വത്തിൻെറ കടന്നുകയറ്റത്തെ നാം കാണേണ്ടത്, ഒരു പതിറ്റാണ്ടിൽ ലോകസാംസ്കാര വികാസത്തെക്കുറിച്ച് 1986-ൽ യു എൻ ജനറൽ അസംബ്ലി എടുത്ത ഒരു തീരുമാനത്തിൻെറ വെളിച്ചത്തിൽ വേണം. ഓരോ രാഷ്ട്രത്തിൻേറയും സാംസ്കാരിക പൈതൃകത്തിൻെറ സംരക്ഷണത്തെപ്പറ്റിയുള്ള പ്രസ്തുത തീരുമാനത്തിലെ ചില ഭാഗങ്ങൾ ഇങ്ങനെയാണ് "...ഏതായാലും വിവിധ ജനതകളുടെ സാംസ്കാരിക ജീവിതാധാര ഘടന ആപത്തിൽ പെട്ടിരിക്കുന്നു എന്ന കാര്യം കൂടുതൽ വ്യക്തമായിക്കൊണ്ടിരിക്കുന്നു. ഏതാനും ചില സാംസ്കാരിക മാതൃകകളുടെ ആഗോള സ്വാധീനം, പരസ്യ മാധ്യമങ്ങളുടെ പ്രവർത്തനഫലങ്ങൾ, വ്യവസ്ഥാപിതമായ ഉൽപാദന സമ്പ്രദായങ്ങളാൽ പ്രേരിതമായി അഭിരുചികളുടേയും ജീവിതശൈലിയുടേയും നിലവാരപ്പെടൽ, ചില പരമ്പരാഗത മൂല്യങ്ങളുടെ തകർച്ചയോടൊപ്പം പുതിയവ കണ്ടെത്താനുള്ള പ്രയാസം - ഈ പ്രശ്നങ്ങളെല്ലാം സാംസ്കാരിക സ്വത്വം സംരക്ഷിക്കാനും പ്രതിരോധിക്കാനും അഭിവൃദ്ധിപ്പെടുത്താനുമുള്ള അനവധി സമൂഹങ്ങളുടേയും ഉൽക്കണ്ഠയെ വിശദീകരിക്കാൻ പോന്നവയാണ്..."

ഓരോ രാജ്യത്തിൻേറയും സാമ്പത്തികവും സാമൂഹ്യവുമായ നയങ്ങളിൽ നിന്നും വിഭിന്നമാണ് അവിടെയുള്ള സാംസ്കാരിക പാരമ്പര്യവും ആനുകാലിക ലോകവീക്ഷണത്തിനനുസരണമായ അതിൻെറ നവീകരണവും എന്ന വിശ്വാസത്തെ തിരുത്തിക്കുറിച്ചുകൊണ്ട് യുണസ്കോയുടെ രേഖ തുടരുന്നു:



പാരമ്പര്യത്തോടുള്ള അവഹേളനം നമ്മിൽ പലർക്കും ഒരു സ്വഭാവമായിരിക്കുന്നു

"പഴയ നാഗരികതയുടെ ഉപലബ്ധികളായ കലാപരവും വാസ്തുവിദ്യാസംബന്ധിയുമായ പ്രത്യക്ഷ സംവേദന രൂപങ്ങളിൽ തീർച്ചയായും ഒതുങ്ങുന്നതല്ല, സാംസ്കാരിക പൈതൃകം. ആത്മീയവും സദാചാരനിഷ്ഠവും സൗന്ദര്യാത്മകവുമായ മൂല്യങ്ങൾ, നമ്മുടെ ആഹാരരീതി, വസ്ത്രധാരണ സമ്പ്രദായം തുടങ്ങി പലതും അതിലടങ്ങുന്നു.

സാംസ്കാരികോന്നമനത്തിൻെറ ആഗോളസ്പർശിയായ പതിറ്റാണ്ടുകാലത്തെ മുൻഗണനകളിലൊന്ന് ഈ പൈതൃകത്തിൻെറ സംരക്ഷണം മാത്രമല്ല, അതിൻെറ പുഷ്ടീകരണവും നവീകരണവും കൂടിയാണ്. എങ്കിലേ സാംസ്കാരിക ജീവിത തുടർച്ചയും മാറ്റത്തിനുള്ള അഭിനിവേശവും തമ്മിൽ പൊരുത്തപ്പെടുത്താൻ ആധുനികവൽക്കരണത്തിൻെറ പ്രവർത്തന ക്രമത്തിനു കഴിയൂ."

1997-ൽ അവസാനിക്കുന്ന ഒരു പതിറ്റാണ്ടിൻെറ മേൽസൂചിപ്പിച്ച സാംസ്കാരിക നയത്തിനനുസൃതമായിട്ടാണോ യുണസ്കോയെ നിയന്ത്രിക്കുന്ന അധീശശക്തിയുടെ രാജ്യാന്തരനയം? നമ്മുടെ ഗ്രാമസമ്പദ്വ്യവസ്ഥ ശക്തിപ്രാപിക്കാൻ ഒരിക്കലും ഡോളറിൻെറ ആധമർണ്യം ഗുണകരമാവില്ല. കോളണി ഭരണത്തിൽ നഷ്ടപ്പെട്ട പ്രാണബലം വീണ്ടെടുക്കാൻ കഴിഞ്ഞിട്ടില്ലാത്ത അവസ്ഥാവിശേഷം സർവജീവിത മേഖലകളിലും നിലനിൽക്കുന്ന സാഹചര്യത്തിൽ നാം എങ്ങനെ സ്വാശ്രയം നേടാനാണ്? ഇന്ത്യയിലെ രാഷ്ട്രീയ നേതൃത്വത്തിനു സംഭവിച്ച ആത്മീയാധഃപതനത്തിൻെറ പരിമാണത്തെക്കുറിച്ച് നെഹ്റു യുഗത്തിൻെറ പരിണാമദശ

ൊട്ട് പോകെപ്പോകെ നാം ബോധവാന്മാരാകുന്നു. ഡോക്ടർ രാധാകൃഷ്ണനെപ്പോലെയുള്ളവർ ഉപനിഷത് പ്രാഭവത്തെപ്പറ്റി സുഹൃത്തുക്കളോടെ അനുസ്മരിച്ചപ്പോൾ തന്നെ ഹവാലയുടേയും ശിഥിലീകരണത്തിൻേറയും കേളികൊട്ട് തുടങ്ങിക്കഴിഞ്ഞിരുന്നു. വഴി തെറ്റിയ ദുശ്ശാസനകളുടെ തിരക്കിനോട്ടവും ഇളകിയാട്ടവും ആയിരത്താണ്ടുകളായി നമ്മുടെ സംസ്കൃതിയിൽ ഉറഞ്ഞുകൂടിയ നന്മതിന്മകളുടെ കലർപ്പായ അനുഭവപാഠങ്ങളെ-ത്യാജ്യഗ്രാഹ്യ വിവേചനത്തോടെ സമീപിക്കുന്നതിൽ നമ്മെ പരാജയപ്പെടുത്തിക്കളഞ്ഞു.

കാലികമായ സാമൂഹ്യ - സാംസ്കാരിക വികാസത്തെ ദേശത്തനിമയുമായി കൂട്ടിവായിക്കാൻ മനുഷ്യപുരോഗതിയുടെ ആദർശാത്മകമായ പ്രത്യയശാസ്ത്രവുമായി രംഗപ്രവേശം ചെയ്ത കമ്യൂണിസത്തിനു പോലും കഴിഞ്ഞില്ല. താന്താങ്ങളുടെ ദേശിചൈതന്യത്തെ രാഷ്ട്രജീവിതചര്യയിൽ ഇണക്കി പുതുക്കാൻ മാവോ സേതുങ്ങിനും ഹോചിമിന്നിനും കുറെയെങ്കിലും കഴിഞ്ഞു. ആവകയ്ക്കു പാളിച്ചകൾ പറ്റിയെങ്കിലും അദ്ദേഹത്തിൻെറ അതിരുകവിഞ്ഞ സാംസ്കാരിക വിപ്ലവത്തിൻെറ പരീക്ഷണങ്ങൾക്കു ശേഷവും ദേശസ്നേഹത്തിൽ ചാലിച്ചെടുത്ത പ്രത്യയശാസ്ത്ര പ്രയോഗത്തിൻെറ നിർവഹണ ദശയിലേക്കു നവസമൂഹത്തിൻെറ കാഴ്ചപ്പാടിനു ചെന്നെത്താൻ കഴിയുന്നു. വാടകക്കാറിൽ യാത്ര ചെയ്തപ്പോൾ "കൗബോയ്" സംഗീതത്തിൽ ഹരംകൊള്ളുന്ന സാരഥിയെ കാണാൻ കഴിഞ്ഞെങ്കിലും ബീജിങ് ഓപ്പേറായുടെ ജനസ്വാധീനത്തിനു നടുക്കുള്ള ഒറ്റപ്പെട്ട ഹാലിളക്കമായേ അതിനെ കാണേണ്ടതുള്ളു എന്നു സമാധാനിക്കാം. ഒരു ജനതയുടെ പ്രാക്തനാനുഭവത്തിൽ നിന്നും ഉയിർക്കൊണ്ട ദാർശനിക മൂല്യത്തെ, ഏത് ഉദാത്തമായ വിശ്വമാനവിക ശാസ്ത്രത്തിലുള്ള അഭിനിവേശം മൂലമായാലും നിരാകരിച്ചുകൊണ്ട്, "വേദം പഠിച്ച കാലം മുഴുവൻ നഷ്ടമായി" എന്നു വിലപിക്കുന്ന ബുദ്ധിവിലാസം വിചിത്രമായി അവശേഷിക്കുന്നു. 'സ്വദേശി' എന്ന അർത്ഥവത്തായ സാമൂഹ്യ - സാമ്പത്തിക - സാംസ്കാരിക പെരുമാറ്റത്തിനുള്ള ജനജാഗരണ സംജ്ഞ - ഇന്നതിനു തേയ്മാനം വന്നെങ്കിലും - ഭാരതത്തിനു നൽകിയ ഗാന്ധിജിയാണ് ഈ വിഷയത്തിൽ ഇന്നും പ്രസക്തി നഷ്ടപ്പെടാത്ത ഒരു ആദർശത്തിൻെറ പ്രതീകം. പക്ഷേ അദ്ദേഹത്തിനു ശിഷ്യന്മാരിൽ നിന്നുമുണ്ടായ നിരാകരണം, നവഭാരതത്തെ ഗുരു ശാപത്തിൽ പെടുത്തിയോ എന്നു സംശയിക്കാവുന്നതാണ്.

സാംസ്കാരികത്തനിമയുടെ ആധുനികവൽക്കരണത്തെപ്പറ്റിയുള്ള യുണസ്കോയുടെ പ്രതീക്ഷ നിറഞ്ഞ രേഖയിൽ നിന്നൊരു ഖണ്ഡം കൂടി:

"...ഇതിന് എല്ലാ രംഗത്തും സർഗീയതയ്ക്കു വേണ്ടിയുള്ള ഉദ്ദീപനം ആവശ്യമാണ്..... എല്ലാ സംസ്കൃതികളെപ്പറ്റിയുള്ള അറിവും അവയോടുള്ള ആദരവും വളർത്തിയെടുക്കുകയും സംസ്കാരങ്ങൾ തമ്മിൽ പരസ്പര വിനിമയം പ്രോൽസാഹിപ്പിക്കുകയും ചെയ്യേണ്ടതാണ്."

നാം നമ്മുടെ തട്ടകത്തു നിന്നുകൊണ്ടു പ്രവർത്തിക്കുമ്പോൾ ഈ വിനിമയമല്ല ആത്യന്തികലക്ഷ്യം. നമ്മുടെ ഈടിരിപ്പുകളുമായി പുലർത്തുന്ന സാത്മ്യം തന്നെയാണ് സർവപ്രധാനം. നമുക്കു വിധേയവും അവകാശപ്പെട്ടതുമായ കൈമുതലുകളെ കണ്ടെത്തുവാനും നമ്മുടെ മനസ്സുമായും കാലഘട്ടവുമായും അവയുടെ സാംഗത്യത്തെ ക്രിയാത്മകമായി സമരസപ്പെടുത്തുവാനും കഴിയേണ്ടതുണ്ട്. കേരളത്തിലെ നാട്ടുവഴക്കത്തിൽ പെട്ട കലകളെ കേരളീയർ തന്നെ തിരിച്ചറിയാൻ തുടങ്ങിയത് അടുത്തകാലത്തു മാത്രമാണ്. അതും ബഹുഭൂരിപക്ഷം ആളുകളും ടൂറിസ്റ്റ് വാരാഘോഷങ്ങളിൽ വച്ചാണ് അവയെ കൗതുകപൂർവം നോക്കിനിൽക്കുന്നത്.

പാരമ്പര്യത്തോടുള്ള അവഹേളനത്തിൻെറ തുടക്കം കോളനി വാഴ്ചക്കാലത്തുതന്നെയായിരുന്നു. ഇപ്പോൾ അതു നമ്മുടെ ഇടയിൽ പലർക്കും ഒരു സ്വഭാവമായി മാറിയിരിക്കുന്നു. സായിപ്പിൻെറ ആരാധകരും അനുകർത്താക്കളുമായ വാസ്തുശിൽപികൾ നമ്മുടെ മനുഷ്യാലയങ്ങളും ദേവാലയങ്ങളും നാട്യഗൃഹങ്ങളും മറ്റും നിർമ്മിച്ചിരുന്നത് നാട്ടുപാരമ്പര്യത്തെ തീരെ നിഷേധിച്ചുകൊണ്ടോ, അതേപ്പറ്റി തീരെ അജ്ഞതയോടുകൂടിയോ ആയിരുന്നു. ആ കാലത്താണ് ജീവിതരീതിയിലും കലാപരമായ വിശ്വാസങ്ങളിലും ഭാരതീയ ശീലം സ്വാംശീകരിച്ചുകൊണ്ട് ലാറി ബേക്കർ കെട്ടിട നിർമ്മാണരംഗത്ത് മാറ്റത്തിൻെറ ധീരമായ ചുവടുവച്ചത്. മനുഷ്യാലയ ചന്ദ്രിക തുടങ്ങിയ തച്ചുശാസ്ത്രഗ്രന്ഥങ്ങളെ 'ഉപജീവിച്ചതിനുപരി, ഗാന്ധിജിയുടെ ലളിത ജീവിതശൈലിയിൽ ഉത്തേജിതനായ ബേക്കർ, കാറ്റും വെളിച്ചവും കടക്കുന്ന നടുമുറ്റം തുടങ്ങി പല പാരമ്പര്യങ്ങളും സ്വീകരിച്ചുകൊണ്ടുള്ള കെട്ടിടനിർമ്മാണത്തിൽ നിഷ്ണാതനായി. ഈ നിർമ്മാണ വിദ്യയുടെ പ്രയോക്താക്കൾ പാരമ്പര്യത്തേയും പരിസ്ഥിതിയേയും ആധുനികതയോടു കൂട്ടിയിണക്കിക്കൊണ്ടു നടത്തിയ പുനഃസൃഷ്ടികൾ സാർവത്രികമായ അംഗീകാരം നേടിയോ എന്നു പറയാൻ കഴിയില്ല. ചിത്രരചനാ രംഗത്തെന്നപോലെ വാസ്തുവിദ്യയിലും ഗണനീയമായ സർഗവൈഭവം തെളിയിച്ച കലാകാരനാണു നമ്മുടെ എം വി ദേവൻ. കെ സി എസ് പണിക്കരുടെ ചോള മണ്ഡലത്തിൽ നിന്നും ദേവനടക്കമുള്ള ചിത്രകാരന്മാരുടെ തലമുറ നേടിയെടുത്ത ശൈലീവല്ലഭത്വം ആധുനിക ചിത്രകലയെ എത്രമേൽ സമ്പന്നമാക്കി!

ദേശത്തനിമ, ഗീതനൃത്തവാദ്യച്ചേരുവയായ തൗര്യത്രിക പ്രയോഗത്തിനോ ചിത്രശിൽപ രചനയ്ക്കോ വാസ്തുശിൽപത്തിനോ എന്നപോലെ നാടകത്തിനും ബാധകമാണെന്ന വിശ്വാസത്തിൽ നിന്നാണ് കേരളത്തിൽ 'തനതു' നാടകം എന്ന പേരിൽ ഒരു പ്രസ്ഥാനം രൂപംകൊണ്ടത്. ഈ നാടക ശൈലി കേരളീയമോ ഭാരതീയമോ പൗരസ്ത്യമോ ആയ രംഗകലാ പാരമ്പര്യങ്ങളുടെ ശക്തിവിശേഷങ്ങൾ തിരിച്ചറിയാനുള്ള ശ്രമത്തിൽ നിന്നും തുടങ്ങുന്നതാണ്. ഇവിടെ ഓരോ ചെറിയ പ്രദേശങ്ങൾക്കു പോലും വിപുലമായ രാജ്യാതിർത്തിക്കുള്ളിൽ കലാപരമായ മുതൽക്കൂട്ടിൻെറ കാര്യത്തിൽ, പൂർവാർജിതമായ അപൂർവത അവകാശപ്പെടാനുണ്ടാകും. ആവിഷ്കാരത്തിൻെറ അത്യനർഘമായ ഈ കലാവൈഭവങ്ങൾ എവിടേയും രൂപപരിണതി ആർജ്ജിച്ചിട്ടുള്ളത് വലുതും ചെറുതുമായ സ്രോതസ്സുകളുടെ സംഗമത്തിലൂടെയാണ്. കാലത്തെ അതിജീവിച്ച ഈ ദേശി സമ്പ്രദായങ്ങളുടെ മികവുറ്റ ആന്തര ചൈതന്യം നാടകാവിഷ്കാരത്തിനുള്ള കരുക്കളാക്കുക വഴി, പാരമ്പര്യത്തിൻെറ സമകാലികമായ പുനർനിർമ്മിതിയാണിവിടെ ലക്ഷ്യമാക്കിയത്. ഇതിവൃത്ത സ്വീകാരത്തിലും കലാപരമായ നിർവഹണാംശങ്ങളുടെ പ്രയോഗത്തിലും തനിമ പുലർത്തുക വഴി കോളണി വാഴ്ചക്കാലത്തെ നാടകസങ്കൽപത്തെ തിരുത്തിക്കുറിക്കാൻ ഇവിടെ ശ്രമിക്കുന്നു. അന്യം നിന്നുപോകുന്ന ആദിവാസി വിശ്വാസങ്ങളിൽ നമ്മുടെ നാടകത്തിൻെറ ആദിമൂലത്തനിമ കണ്ടെത്താൻ തനതു നാടകകാരൻ ശ്രദ്ധിക്കുന്നു. ഇതു കേരളത്തിൽ മാത്രം ഒറ്റപ്പെട്ടു കാണുന്ന ഒരു പ്രതിഭാസമല്ല. ഹബീബ് തൻവീറിൻെറ 'ചരൺദാസ് ചോർ'യിലായാലും ഭാനു ഭാരതിയുടെ രാജസ്ഥാനിലെ 'ഗൗരി' ട്രൈബിലായാലും രത്തൻ തീയ്യത്തിൻെറ മണിപ്പൂരിലെ സംസ്കൃതിയിലായാലും ഭാരതീയ നാട്യവിദ്യയുടെ അലിഖിതമായ ആവിഷ്കാരശൈലികൾ തേടിയുള്ള യാത്രയാണ് നാം കാണുന്നത്. ഭരതൻെറ നാട്യശാസ്ത്രത്തിൽ പോലും അലഭ്യമായ നമ്മുടെ നാടകചൈതന്യത്തിൻെറ വീണ്ടെടുക്കൽ വഴി തനതു നാടകം അതിൻെറ രാഷ്ട്രീയ ദൗത്യം നിർവഹിക്കുന്നത്, ലോകനാടകവേദിയെ ഇങ്ങനെ വിളിച്ചറിയിച്ചുകൊണ്ടാണ്:

ഇതാ, ഇവിടെ ഞങ്ങൾക്കും നാടകമുണ്ട്. നിങ്ങൾ തന്ന എല്ലാ നാടകവിജ്ഞാനവും സ്വീകരിക്കുന്നതോടൊപ്പം, ഞങ്ങളുടെ ജീവിതത്തോടും മണ്ണിനോടും നാഭിനാളബന്ധം പുലർത്തുന്ന ഞങ്ങളുടെ നാടകം.ഇതാണ്. ഇതു ഞങ്ങൾക്കു കയറ്റുമതിക്കുള്ള വിൽപനച്ചരക്കല്ല. ആർക്കെങ്കിലും ഇതും ചരക്കാണെന്നു പറയണമെന്നുണ്ടെങ്കിൽ അവരെ നിരാശപ്പെടുത്തുന്നില്ല. ഇത്രയും നിങ്ങളിൽ നിന്നും ഇറക്കുമതി ചെയ്തപ്പോഴൊന്നും ഞങ്ങൾക്ക് കയറ്റി അയക്കാൻ സ്വന്തമായി ഒന്നുമില്ലെന്ന വിചാരമായിരുന്നു. ഇപ്പോൾ ഞങ്ങളുടെ അനുഭവത്തിൻെറ ചരക്കുകൾ നിങ്ങളുടെ ബുദ്ധിയിലേക്കും ഭാവുകത്വത്തിലേക്കുമായി കയറ്റി അയക്കുന്നു. അയച്ചാലും ഇവിടെ കുറവുവരില്ല; കാരണം ഇതും പൂർണമാണ്. അതും പൂർണമാണ്. വണിക്കുകളുടെ കച്ചവടതന്ത്രങ്ങളൊന്നുമില്ലാത്ത, വില പേശലില്ലാത്ത, തുല്യപങ്കാളികൾ തമ്മിലുള്ള 'അന്യോന്യ'മായി ഈ കയറ്റുമതിക്ക് അർത്ഥം കാണുക. ■



**പാരമ്പര്യത്തിൻെറ സമകാലികമായ പുനർനിർമ്മിതിയാണ് തനത് നാടക പ്രസ്ഥാനം ലക്ഷ്യമാക്കുന്നത്.**